

## എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം


പാനിഷ് ഭാഷയിൽ 'മദർ നീസ്സ്മോ' (modernismo) എന്നും ഇംഗ്ളീഷിൽ 'മൊഡനിസം' (modernism) എന്നും അറിയപ്പെടുന്ന നവ്യകാവ്യ പ്രസ്ഥാനത്തിൻെറ ഉദ്ഘോഷകനായിരുന്നു മെക്സിക്കോയിലെ കവി ഏൻറീകേ ഗോൺ സാലെസ് മാർടീനെസ് (Enrique Gonzalez Martinez 1871-1952). അദ്ദേഹം കവിയെന്ന നിലയിൽ പരിപാകം നേടിയപ്പോൾ റൊമാൻറിസിസത്തിൻെറ മറെറാരു പതിപ്പായ 'മദർ നീസ്സ്മോ'യിൽ നിന്ന് തെല്ലൊന്ന് അകന്നു നിന്നു. ഫ്രഞ്ച് കവി പൊൾ വെർലെൻ (Paul Verlaine 1844-96) അലങ്കാരവിദ്യയുടെ കഴുത്തു ഞെരിക്കാൻ ആവശ്യപ്പെട്ടതുപോലെ മാർടീനെസും അതുതന്നെ ആവശ്യപ്പെട്ടു. അലങ്കാരവിദ്യയെ അരയന്നമാക്കി അതിൻെറ കഴുത്തു ഞെരിക്കാനായിരുന്നു അദ്ദേഹത്തിൻെറ അഭ്യർത്ഥന.

Then twist the neck of this delusive
swan/white stress upon the
fountain's overflow/that merely
drifts in grace and cannot
know/the reed's green soul
and the mute cry of stone/

അരയന്നം [അലങ്കാരവിദ്യ] മായികമാണ്. പ്രവാഹത്തിൻെറ കരകവിഞ്ഞൊഴുകലിൽ അത് ഒരു വെൺമയുടെ സമ്മർദ്ദം മാത്രം. ഈറലിൻെറ 'പച്ചയായ' ആത്മാവിനെക്കുറിച്ചോ കല്ലിൻെറ നിശ്ശബ്ദമായ നിലവിളിയെക്കുറിച്ചോ അതിനൊന്നുമറിഞ്ഞുകൂടാ. തുടർന്നു കവി എല്ലാ രൂപശില്പങ്ങളെയും ഒഴിവാക്കാൻ നിർദ്ദേശിക്കുന്നു. ജീവിതവുമായി ബന്ധമില്ലാത്ത ഭാഷണങ്ങൾ വേണ്ട. ഒളിമ്പസിൻെറ ഔന്നത്യത്തിൽനിന്ന് ആ മരത്തിലേക്കു ശബ്ദരഹിതമായ പറക്കലിലൂടെ വന്നുചേരുന്ന മൂങ്ങയെ നോക്കുക. അതിനു അരയന്നത്തിൻെറ ഭംഗിയില്ല. പക്ഷേ നിശ്ശബ്ദമായ രാത്രിയെ തുറിച്ചുനോട്ടംകൊണ്ട് അതു വ്യാഖ്യാനിക്കുന്നു. (Martin Seymour Smith എഴുതിയ Guide to Modern World Literature എന്ന പുസ്തകത്തിൽ ഈ കാവ്യം പൂർണ്ണരൂപത്തിൽ ഉണ്ട്.)

ക്ഷുദ്രതയെ അവഗണിച്ച് വസ്തുക്കളുടെയും വസ്തുതകളുടെയും ആന്തരതലത്തിലേക്കു ചെല്ലാനാണ് മാർടീനെസ്സിൻെറ ആഹ്വാനം. അത് വെറും ആഹ്വാനമല്ല. അദ്ദേഹത്തിൻെറ കാവ്യങ്ങളിലാകെ ഈ ആന്തരതല പ്രവേശമുണ്ട്. ചങ്ങമ്പുഴക്കവിത എന്ന രാജഹംസത്തിൻെറ കഴുത്തു ഞെരിച്ചുകൊണ്ട് രംഗപ്രവേശം ചെയ്തവരാണ് കേരളത്തിലെ നവീന കവികൾ. അവരിൽ ശ്രീ. ബാലചന്ദ്രൻ ചുള്ളിക്കാടിനും സ്ഥാനമുണ്ട്. പക്ഷേ രാജഹംസഗളനാളത്തിൻെറ ബലവദാകുഞ്ജനമല്ലാതെ വേറൊന്നും ബാലചന്ദ്രൻെറയോ അദ്ദേഹത്തിൻെറ കൂട്ടുകാരുടെയോ രചനകളിൽ ഇല്ല. സംശയമുണ്ടെങ്കിൽ അദ്ദേഹത്തിൻെറ 'ഓർമ്മകളുടെ ഓണം' എന്ന കാവ്യം വായിക്കുക. (മാതൃഭൂമി ആഴ്ചപ്പതിപ്പ്.) സത്യത്തിൽനിന്നു പിൻമാറി സ്വപ്നബിംബങ്ങളിൽ വിലയംകൊള്ളാനുള്ള ചങ്ങമ്പുഴയുടെ അഭിനിവേശം ബാലചന്ദ്രന് ഇല്ല. വൈഷയിക കൗതുകവും സുന്ദരപദസന്നിവേശപ്രതിപത്തിയും ഇല്ല. പക്ഷേ കവിതയുടെ ആത്മാവില്ല ചുള്ളിക്കാടിൻെറ രചനയിൽ.

'ആദ്യാനുരാഗപരവശനായി ഞാൻ
ആത്മരക്തംകൊണ്ടെഴുതിയ വാക്കുകൾ
ചുററുമിരിക്കും സഖികളെക്കാണിച്ചു
പൊട്ടിച്ചിരിച്ചു രസിച്ച പെൺകുട്ടിയെ'

എന്ന വരികളിൽ കവിതയുടെ ഒരു ചെറിയ നിസ്വനമുണ്ട്. ശേഷമൊക്കെ ക്ഷുദ്രം. നിശ്ശബ്ദയാമിനിയുടെ നിഴലുകളിൽക്കൂടി ഉലൂകം അനിമേഷാവലോകനം നടത്തി അതിനെ വ്യാഖ്യാനിക്കുന്നതുപോലെ പ്രാപഞ്ചികസംഭവങ്ങളെ വ്യാഖ്യാനിക്കണം കവി. അദ്ദേഹം അതു ചെയ്തില്ലെങ്കിൽ കാവ്യരചനകൊണ്ടു പ്രയോജനമൊന്നുമില്ല.

## പ്രവാദങ്ങൾ

"മുറിയിലേക്കു ചെന്നപാടെ മാധവിക്കുട്ടി എന്നെ കെട്ടിപ്പിടിച്ച് ഇടംകവിളിൽ ഉമ്മവെച്ചു. പ്രേമത്തിൻെറ തീക്ഷ്ണതയിൽ എൻെറ പ്രിയപ്പെട്ടവൻ ചുംബിച്ചപ്പോൾപോലും എനിക്കിത്ര ആഹ്ളാദം അനുഭവപ്പെട്ടിട്ടില്ല." (ശ്രീമതി ഗ്രേസി 'വീക്ഷണം' ഓണപ്പതിപ്പിൽ)—അലക്കുകാരിയോടു വൃത്തികെട്ട വസ്ത്രങ്ങൾ ആരും കാണാതെ അലക്കണമെന്നു പറയാൻ നമ്മൾക്കെന്ത് അധികാരം? അവൾ ആററിലോ കുളത്തിലോ അവ പരസ്യമായിത്തന്നെ അലക്കും.

നരവംശ ശാസ്ത്രത്തിൽ
ക്ളോദ് ലേവി
സ്ട്രോസിനോടും
സാഹിത്യത്തിലും
സീമിയോട്ടിക്സിലും
റൊളാങ് ബാർതിനോടും
ചരിത്രത്തിൽ
ഫൂക്കോയോടും
ബന്ധപ്പെട്ട
സ്ട്രക്ചറലിസം
നാലുവശവും അടഞ്ഞ
ഒരു
ചിന്താപദ്ധതിയാണ്.
അതിന് കലാഭംഗി
എടുത്തു കാണിക്കാൻ
കഴിയുകയില്ല. ഡി
കൺസ്ട്രക്ഷനും
(ദെറീദയുടേത്)
ഒരുതരത്തിലുള്ള
നോൺസെൻസാണ്.



941

2. "... കഥാകൃത്ത് ഒരു വിദൂഷകനായി മാറുന്നു. പൊരുത്തക്കേടുകളെ വിശേഷേണ ദൂഷിക്കാനും അവയെ നർമ്മപരിഹാസങ്ങളുടെ പ്രാകൃതഭാഷയാക്കാനും വി.പി. എന്ന വിദൂഷകനു കഴിയുന്നു." (ശ്രീ. എം. കൃഷ്ണൻ നമ്പൂതിരി മാതൃഭൂമി ആഴ്ചപ്പതിപ്പിൽ വി.പി. ശിവകുമാറിനെക്കുറിച്ചെഴുതിയ ലേഖനത്തിൽ നിന്ന്)—

വിദൂഷക—വിദൂഷയതി സ്വം പരം വാ.

വിദൂഷണം=മലിനീകരണം.

ദുർവചനം എന്നുമാകാം. അകാലമരണം പ്രാപിച്ച ശിവകുമാറിന്റെ ചുടലച്ചാമ്പൽ തണുക്കുന്ന തിനുമുൻപ് അദ്ദേഹത്തെ വിദൂഷകനാക്കേണ്ടിയിരുന്നില്ല ലേഖകൻ.

3. "കലാസൃഷ്ടിയോ വിമർശനമോ മുന്നിൽ എന്നൊരു ചോദ്യമുണ്ടല്ലോ." (ശ്രീ. ബാലചന്ദ്രൻ വടക്കേടത്ത് ശ്രീ. സുകുമാർ അഴിക്കോടിനോട്—വീക്ഷണം ഓണപ്പതിപ്പിൽ)—എന്തൊരു സൂക്ഷ്മ നിരീക്ഷണപാടവമാർന്ന ചോദ്യകർത്താവ്! ഈ ചോദ്യശരം ഏററ് സുകുമാർ അഴിക്കോടിന്റെ മാറിടം പിളർന്നിരിക്കണം.

4. "ഇവിടെ സൂചിപ്പിച്ച വിമർശകരിൽ "എം. കൃഷ്ണൻനായർക്കാണ് പുതിയ സിദ്ധാന്തങ്ങളോടു കുറച്ചെങ്കിലും ആഭിമുഖ്യം. സ്ട്രക്ചറലിസം, ഡികൺസ്ട്രക്ഷൻ എന്നീ സിദ്ധാന്തങ്ങളോടല്ല അദ്ദേഹത്തിന്റെ എതിർപ്പ്..." (ശ്രീ. വി.സി. ശ്രീജൻ ദേശാഭിമാനി ഓണം വിശേഷാൽ പ്രതിയിൽ എഴുതിയ 'മലയാളത്തിൽ പുതിയ വിമർശനം' എന്ന ലേഖനത്തിൽ)—ഈ പ്രസ്താവത്തെത്തുടർന്നു ലേഖകൻ എന്നെക്കുറിച്ചു നല്ല വാക്കുകൾ പറഞ്ഞിട്ടുണ്ട്. അതിനു നന്ദി. തെററിദ്ധാരണ ഒഴിവാക്കാനായി കുറിക്കട്ടെ. എനിക്കു രണ്ടിനോടും ആഭിമുഖ്യമില്ല. നരവംശശാസ്ത്രത്തിൽ ക്ലോദ് ലേവി സ്ട്രോസിനോടും സാഹിത്യത്തിലും സീമിയോട്ടിക്സിലും റൊളാങ് ബാർതിനോടും ചരിത്രത്തിൽ ഫൂക്കോയോടും ബന്ധപ്പെട്ട സ്ട്രക്ചറലിസം നാലുവശവും അടഞ്ഞ ഒരു ചിന്താപദ്ധതിയാണ്. അതിനു കലാഭംഗി എടുത്തു കാണിക്കാൻ കഴിയുകയില്ല. ഡികൺസ്ട്രക്ഷനും (ദെറീദയുടേത്) ഒരുതരത്തിലുള്ള നോൺസെൻസാണ്. സാഹിത്യസൃഷ്ടിയെ ഡികൺസ്ട്രക്ഷൻ നടത്തി നടത്തി ശൂന്യതയിലെത്തുകയാണ് അതിന്റെ ജോലി. മേശയെ മേശയായി കാണാം. അതിനെ അപഗ്രഥിച്ചപഗ്രഥിച്ച് പ്രോട്ടോണിലും ഇലക്ട്രോണിലുമെത്താം. അവിടെനിന്ന് വെറും ഊർജ്ജത്തിലെത്താം. ഊർജ്ജമായി മേശയെ കാണുമ്പോൾ പ്രത്യക്ഷയാഥാർത്ഥ്യം ഇല്ലാതാവുന്നു. പ്രത്യക്ഷയാഥാർത്ഥ്യത്തെ നിരാകരിച്ച് ഊർജ്ജത്തെ കാണുന്നതുകൊണ്ട് എന്തു പ്രയോജനം? ഇതേ മട്ടിൽ സാഹിത്യസൃഷ്ടിയെ സാകല്യാവസ്ഥയിൽ കാണാതെ അതിന്റെ അടിസ്ഥാനഘടകങ്ങളിലേക്കു ചെല്ലുകയാണ് ഇക്കൂട്ടർ. കാലം ബാർതിനെയും ദെറീദയെയും കടപുഴക്കി എറിഞ്ഞുകളയും. സ്ട്രോസിന്റെ 'മാസ്ററർപീസി'ന്റെ പേരിൽ അദ്ദേഹം ഓർമ്മിക്കപ്പെടും. (Tristes Tropiques).



റൊളാങ് ബാർത്

## ചോദ്യം, ഉത്തരം

"ആളുകൾ കോപിക്കുമ്പോൾ നിങ്ങൾക്ക് അവരോടു പുച്ഛം തോന്നുകില്ലേ?"

"കോപം എല്ലാ സമയത്തും പുച്ഛം ജനിപ്പിക്കില്ല. ഒരിക്കൽ കെ. ബാലകൃഷ്ണനും ഒരു കഥാകാരനും ഞാനും ഒരുമിച്ച് ഒരു സമ്മേളനത്തിനു പോകുകയായിരുന്നു. കഥാകാരൻ ബാലകൃഷ്ണനോട് ഇടഞ്ഞു. ബാലകൃഷ്ണൻ ഉടനെ പറഞ്ഞു:- 'You are ill-educated, ill-mannered, ill-bred and ill-natured. You range over literature superficially.' കഥാകാരൻ മിണ്ടാതിരുന്നു. ബാലകൃഷ്ണനോട് ആ മനുഷ്യനു മറുപടി പറയാൻ സാധിക്കുമായിരുന്നില്ല. അത്രകണ്ട് ധിഷണാശാലിയായിരുന്നു ബാലകൃഷ്ണൻ. അദ്ദേഹത്തിന്റെ കോപം കണ്ട് എനിക്കു പുച്ഛം തോന്നിയില്ല. ബഹുമാനമേ ഉണ്ടായുള്ളു."

"റൊട്ടിയിൽ വെണ്ണ തേക്കണോ അതോ ജാം തേക്കണോ?"

"കാപ്പിക്കടയിൽനിന്നാണ് കഴിക്കുന്നതെങ്കിൽ രണ്ടും വേണ്ട. ബട്ടറിനും ജാമിനും കുറഞ്ഞത് ഒരുമാസത്തെ പഴക്കം കാണും. റൊട്ടിക്കഷണം കാപ്പിയിലോ ചായയിലോ മുക്കി പതംവരുത്തി കഴിച്ചാൽ മതി."

"കെട്ടുവള്ളം, കാവളണ്ടി, ബസ്സ്, വിമാനം ഇവയിലെ യാത്രക്കാർ ഒരുപോലെയല്ല. വിമാനത്തിലെ സഹയാത്രികർക്കു മാന്യത കൂടും അല്ലേ?"

"അല്ല. ഒരുതൊഴിലും ഹീനമല്ല. എങ്കിലും നിങ്ങളുടെ ചോദ്യത്തിന് ഉത്തരമെഴുതുകയാണ്. ആർക്കും എന്നോടു ശത്രുത അരുത്. വളരെ താണ ജോലി വിദേശത്ത് നോക്കുന്നവരും വിലകൂടിയ കോട്ടും ട്രൗസേഴ്സുമൊക്കെയണിഞ്ഞു നമ്മുടെ അടുത്തിരിക്കും. വിമാനത്തിലാണ് ഇവർ കൂടുതൽ. അവരുടെ ശരീരങ്ങൾക്കും വേഷങ്ങൾക്കും വലിയ അകല്ച്ച കാണും. അങ്ങനെയുള്ള ഒരു യാത്രക്കാരൻ എന്നോടു പറഞ്ഞു: 'നിങ്ങൾ എഴുതിയ എല്ലാ നോവലുകളും ഞാൻ വായിച്ചിട്ടുണ്ട്."

"ഭാര്യക്കു വിലകൂടിയ സാരിയും സ്വർണ്ണാഭരണവും വാങ്ങിക്കൊടുക്കുന്ന ഭർത്താവ് അവളെ സ്നേഹിക്കുന്നവനല്ലേ?"

"അല്ലേയല്ല. ഇരുപത്തിനാലു മണിക്കൂറെങ്കിലും ചെവികേട്ടിരിക്കാൻ വേണ്ടിയാണ് അയാൾ അതെല്ലാം വാങ്ങിക്കൊടുക്കുന്നത്. എന്നും ഓരോ സാരി വാങ്ങിക്കൊടുക്കുന്ന ഭർത്താവ് സ്വസ്ഥതയോടെ ജീവിക്കും."

"ചലച്ചിത്രത്തിലെ സുന്ദരികളായ നടികൾക്കു തലച്ചോറുണ്ടോ സാറേ?"

"അങ്ങനെ ചോദിക്കരുത്. സുഹാസിനി ഇംഗ്ലീഷിൽ സംസാരിക്കുന്നതു ഞാനൊരിക്കൽ കേട്ടു. ആശയങ്ങളുടെ ഗഹനത, ഇംഗ്ലീഷിന്റെ ഭംഗി ഇവയിലെല്ലാം ഒരു ഇംഗ്ലീഷ് പ്രഫെസർക്കും അവരുടെ അടുത്തെത്താൻ കഴിയുകയില്ല."

"സഹോദരൻമാർ സഹോദരികൾ ഇവർ ജീവിതാന്ത്യംവരെ അങ്ങനെതന്നെ ആയിരിക്കുമോ?"

"ബാല്യകാലത്ത് ഒരുമിച്ച് ഋജുവായ പാതയിലെ യാത്രക്കാരെപ്പോലെ അവർ ഒരുമിച്ചു നടക്കും. ഒരു പോയിൻറിൽ വച്ച് പലതായി ആ പാത വിഭജിക്കപ്പെട്ടതു കാണുമ്പോൾ ഓരോ ആളും ഓരോ വഴിയിലൂടെ നടന്നു മുന്നേറും.

> "കലാ സൃഷ്ടിയോ വിമർശനമോ മുന്നിൽ എന്നൊരു ചോദ്യമുണ്ടല്ലോ." (ശ്രീ ബാലചന്ദ്രൻ വടക്കേടത്ത് ശ്രീ സുകുമാർ അഴിക്കോടിനോട്—വീക്ഷണം ഓണപ്പതിപ്പിൽ)—എന്തൊരു സൂക്ഷ്മ നിരീക്ഷണപാടവമാർന്ന ചോദ്യകർത്താവ്! ഈ ചോദ്യശരം ഏററ് സുകുമാർ അഴിക്കോടിന്റെ മാറിടം പിളർന്നിരിക്കണം".

തിരിഞ്ഞുപോലും നോക്കാറില്ല ആ വ്യക്തി. ആ വ്യക്തിയുടെ അന്ത്യംപോലും മററു സഹോദരൻമാരും സഹോദരികളും അറിഞ്ഞില്ലെന്നു വരും.''

''അന്തരിച്ച മഹാരാജാവിനോടുള്ള ഭയഭക്തിബഹുമാനങ്ങളോട് ഞാൻ ചോദിക്കുകയാണ്. അദ്ദേഹത്തെ ആളുകൾ ഇത്ര വാഴ്ത്തുന്നതെന്തുകൊണ്ട്?''

''ഇന്നത്തെ ജനാധിപത്യവ്യവസ്ഥിതി കണ്ട് മനംമടുത്ത ജനങ്ങൾ രാജവാഴ്ചയെ അംഗീകരിക്കുന്നു എന്നതിനു തെളിവാണത്.''

## വത്സല

Lois W. Banner എഴുതിയ "In Full Flower—*Aging Women, Power and Sexuality*" എന്ന പുസ്തകം ഞാൻ വായിച്ചുതീർത്തതേയുള്ളു. പ്രായം കുറഞ്ഞ പുരുഷൻമാരോടു വാർദ്ധക്യത്തിലേക്കു കടക്കുന്ന സ്ത്രീകൾക്കു തോന്നുന്ന കാമത്തെ വിശദീകരിക്കുന്നതാണ് അത്. ഫ്രഞ്ച്-സ്വിസ് എഴുത്തുകാരിയായ ഷെർമെൻ ദ സ്ററാൽ (Genmaine de Stael 1766-1817) ഭർത്താവിനെ ഉപേക്ഷിച്ച് അവരെക്കാൾ അല്പം പ്രായം കുറഞ്ഞ ഫ്രഞ്ച്-സ്വിസ് എഴുത്തുകാരൻ കൊങ്സ്താങ് ബാങ്ഷാമങിനെ (Benjamin Constant) വിവാഹം കഴിച്ചു. ഇംഗ്ളീഷ് നോവലെഴുത്തുകാരി ജോർജ്ജ് എല്യററ് (George Eliot pseud. of Mary Ann or Marian Evans 1819-90). ഭർത്താവിൻെറ മരണത്തിനുശേഷം അവരെക്കാൾ പ്രായം കുറഞ്ഞ സെക്രട്ടറി ജോൺ ക്രോസ്സുമായി ദാമ്പത്യജീവിതം നയിച്ചു. ഈ ബന്ധങ്ങളെയെല്ലാം മനഃശാസ്ത്രത്തിലൂടെ സംവീക്ഷണം ചെയ്യുകയാണ് ലൊയിസ്. പക്ഷേ ആ ആശയങ്ങളെ സംഗ്രഹിച്ചെഴുതാൻ എനിക്കു താൽപര്യമില്ല. സ്വന്തം അനുഭവങ്ങൾക്കു പ്രതിപാദനം നല്കുവാനാണ് കൗതുകം. വർഷങ്ങൾക്കുമുൻപ്, എനിക്ക് അതുവരെ പരിചയമില്ലാതിരുന്ന ചെറുപ്പക്കാരനായ ഒരുദ്യോഗസ്ഥൻ എന്നെക്കാണാൻ വന്നു. തൻെറ ഭാര്യ വീട്ടിൽ പതിവായി വരാറുള്ള ഒരുത്തനുമായി ഒളിച്ചോടിയെന്നും ആ വാർത്ത 'തനിനിറം' പത്രത്തിൽ വരാതെ തന്നെ രക്ഷിക്കണമെന്നുമായിരുന്നു അദ്ദേഹത്തിൻെറ അപേക്ഷ. 'തനിനിറ'ത്തിൻെറ എഡിററർ കലാനിലയം കൃഷ്ണൻനായരെ എനിക്ക് അറിഞ്ഞുകൂടായിരുന്നെങ്കിലും ഞാൻ ആ യുവാവിനോടൊരുമിച്ചു പത്രാപ്പീസിൽ പോയി പത്രാധിപരെക്കണ്ട് അഭ്യർത്ഥന നടത്തി. 'ആ കമ്പോസ് ചെയ്ത മാററർ ഇങ്ങ് എടുത്തുകൊണ്ടുവാ' എന്ന് കൃഷ്ണൻനായർ ആരോടോ ആജ്ഞാപിച്ചു. അതു കൊണ്ടുവന്നപ്പോൾ അദ്ദേഹം ഞങ്ങളോട് അതു വായിച്ചുനോക്കാൻ പറഞ്ഞു. എന്തൊരു സ്തോഭജനകമായ വർണ്ണനം! ഞാൻ ഞെട്ടിയ സ്ഥിതിക്ക് ഭർത്താവിൻെറ കാര്യം പറയേണ്ടതില്ല. കലാനിലയം അതു കീറിക്കളഞ്ഞിട്ടു പറഞ്ഞു:– ''കോഴിക്കോട്ടുനിന്നും പത്രമുണ്ട്. അതിൽ ഇതു വരാതെ നോക്കിക്കൊള്ളണം.'' ദൗർഭാഗ്യംകൊണ്ട് കോഴിക്കോട്ടെ പത്രമാപ്പീസിനോടു ബന്ധപ്പെടാൻ എനിക്കു കഴിഞ്ഞില്ല. വാർത്ത ''ലൂറിഡാ''യി അതിൽ അച്ചടിച്ചു വരികയും ചെയ്തു.

പിന്നീട് ഞാൻ നടത്തിയ അന്വേഷണങ്ങളിൽനിന്നും ആ സ്ത്രീ അത്രകണ്ടു കുററക്കാരിയല്ലെന്നു ഗ്രഹിക്കാൻ കഴിഞ്ഞു. ഉദ്യോഗസ്ഥൻ കാലത്ത് ദിനകൃത്യങ്ങൾക്കുശേഷം പൂജാമുറിയിൽ കയറും. ഒന്നരമണിക്കൂർ നേരം



ക്ളോദ് ലേവി സ്ട്രോസ്

പ്രാർത്ഥന. നെററിയിൽ ചന്ദനവും സിന്ദൂരവും ഭസ്മവുമണിഞ്ഞ് മുറിയിൽനിന്ന് പുറത്തേക്ക് പോന്നാലുടൻ തന്നെ ഓഫീസിലേക്കു ഗമിക്കും. വൈകുന്നേരം വീട്ടിലെത്തി മേലൊന്നു കഴുകി ശ്രീരാമകൃഷ്ണാശ്രമത്തിലേക്കു പോകും. അവിടെ ഭജന. പത്തുമണിയോടെ ഭവനത്തിലെത്തി സ്വല്പം വല്ലതും ഭക്ഷണം ഉള്ളിലാക്കിയിട്ട് Gospel of Shri Rama Krishna അല്ലെങ്കിൽ വിവേകാനന്ദസ്വാമിയുടെ ഗ്രന്ഥം ഇതു കൈയിലെടുക്കും. അർദ്ധരാത്രിവരെ വായനയാണ്. ഇതാണു സ്ഥിരം പരിപാടി. ദാമ്പത്യബന്ധത്തിൻെറ കർത്തവ്യങ്ങൾ അങ്ങനെ അവഗണിക്കപ്പെട്ടപ്പോൾ ഭാര്യ ഒരുദിവസം ഒരുത്തനോടുകൂടി ഓടിപ്പോയി.

ശ്രീമതി വത്സലയുടെ 'നീലമ്മ' എന്ന ചെറുകഥയിലെ (ദേശാഭിമാനി ഓണം വിശേഷാൽ പ്രതി) പ്രതിപാദ്യവിഷയം അവഗണിക്കപ്പെടുന്ന ഭാര്യയുടെ വൈഷമ്യമാണ്. നീലമ്മ വിവാഹിത. കുട്ടികളുമുണ്ട്. പക്ഷേ ഗൾഫ് രാജ്യത്തു പോയി പണം സമ്പാദിക്കുന്ന ഭർത്താവ് ഭാര്യയെയോ കുട്ടികളെയോ കാണാൻ നാട്ടിൽ വരുന്നതേയില്ല. വർഷങ്ങൾക്കുശേഷം അയാൾ അവരെ ഗൾഫ് രാജ്യത്തിലേക്കു ചെല്ലാൻ ക്ഷണിക്കുമ്പോൾ നീലമ്മ ആ ക്ഷണം സ്വീകരിക്കുന്നില്ല. കാരണം അതിനിടെ പരിചയപ്പെട്ട ഒരു യുവാവിനോട് അവൾക്കുണ്ടായ ആഭിമുഖ്യംതന്നെ. അതിൻെറ ചിത്തവൃത്തിപരങ്ങളായ സങ്കീർണ്ണതകളെ വത്സല ചിത്രീകരിച്ചിട്ടില്ലെങ്കിലും ഭേദപ്പെട്ട കഥയാണ് അവരുടേത്.

**അഭിലാഷ പ്രാപ്തിയിലാണ് ജീവിതത്തിലെ സുഖമിരിക്കുന്നത് എന്ന സങ്കല്പം തെറ്റാണെന്ന് എനിക്കു തോന്നുന്നു.**

## നിരീക്ഷണങ്ങൾ

1) ചിലിയിലെ കവി നീക്കാനോർ പാറാ (Nicanor Parra. D. 1914). ഗണിതശാസ്ത്രത്തിൻെറയും ഭൗതികശാസ്ത്രത്തിൻെറയും പ്രൊഫ

സറാണ്. അസ്തിത്വവാദത്തെ അംഗീകരിക്കുന്ന പാറായെ ആൻറി പൊയിട്രിയുടെ ഉദ്ഘോഷക നായിട്ടാണ് ആളുകൾ അറിയുക. കവിതയ്ക്ക് ഉദാത്തമായ ഭാഷ വേണ്ട, പ്രാപഞ്ചിക സംഭവങ്ങ ളിൽനിന്ന് അകന്നുള്ള പരമസത്യ സാക്ഷാത്കാരം അരുത്. അന്യോന്യബന്ധില്ലാത്ത ബിംബങ്ങൾ നിവേശിപ്പിച്ച് സമകാലികജീവിതം ആലേഖനം ചെയ്യുകയാണ് വേണ്ടത്. ഇതൊക്കെയാണ് പാറാ യുടെ ആൻറി പൊയിട്രി. ഒരു കാവ്യത്തിൻെറ കുറച്ചുഭാഗം എടുത്തെഴുതാം.

"Plague of motor scooters in Santiago
Sagan overturns her car
Earthquake in Iran 600 victims
The government controls inflation"

ഇവിടെ എനിക്കൊരു സംശയം. ഏതു മരത്തല യനും ഇതുപോലെയൊക്കെ എഴുതിക്കൂടേ? ഈ വരികളിൽ കവിത എവിടെയിരിക്കുന്നു?

2. അഭിലാഷപ്രാപ്തിയിലാണ് ജീവിതത്തിലെ സുഖമിരിക്കുന്നത് എന്ന സങ്കല്പം തെററാണെന്ന് എനിക്കു തോന്നുന്നു. പുസ്തകക്കടയിൽ പുതിയ പുസ്തകം കണ്ടാൽ എനിക്ക് അതു വാങ്ങാനുള്ള അദമ്യമായ ആഗ്രഹമുണ്ടാകാറുണ്ട്. ഇല്ലാത്ത പണം എങ്ങനെയെങ്കിലും നേടി അതു വാങ്ങി ക്കൊണ്ടു വീട്ടിൽ വച്ചാൽ അത് അങ്ങനെതന്നെ യിരിക്കും വളരെക്കാലം. പുസ്തകമിരിക്കുന്നിട ത്തുനിന്ന് അതൊന്നു മാററി സൗകര്യമുള്ള സ്ഥലത്തു വയ്ക്കാൻപോലും തോന്നുകില്ല. ധനം സമ്പാദി ക്കുന്നവൻെറ മാനസികനിലയും ഇതുപോലെയാ വാനേ തരമുള്ളൂ. ബാങ്കിൽ കൊണ്ടിടാൻ ലക്ഷ ക്കണക്കിനു രൂപ കിട്ടിയാൽ സന്തോഷം. അത് അവിടെ നിക്ഷേപിച്ചിട്ടു പാസ് ബുക്ക് നോക്കു മ്പോൾ സന്തോഷം ഇല്ലാതാവുന്നു. എനിക്കൊരു സ്ത്രീജിതനെ നേരിട്ടറിയാം. .... പട്ടണത്തിലെ ഒരതിസുന്ദരിയെ വളരെ പാടുപെട്ടു അയാൾ വശത്താക്കി. അതിനുശേഷം അയാൾക്ക് അവളിൽ കൗതുകമില്ല. കേട്ട ഗാനം മധുരം; കേൾക്കാത്തതു മധുരതരം എന്ന് കവി പറഞ്ഞത് എത്ര ശരി!

3. 'കാറിലുള്ള യാത്ര കുതിരപ്പുറത്തെ യാത്ര യെക്കാൾ നല്ലതാണെന്നതിൽ സംശയമില്ല. പക്ഷേ ഈജിപ്ററിലെ ഒരു പ്രതിമ ഹെൻട്രി മൂർ നിർമ്മിച്ച പ്രതിമയെക്കാൾ മോശമാണെന്ന് പറ ഞ്ഞാൽ എനിക്കത് അംഗീകരിക്കാൻ വയ്യ. തെർ വാൻറസിനെക്കാൾ കാഫ്ക വലിയ എഴുത്തു കാരനാണെന്നു പറഞ്ഞാലും എനിക്കത് സമ്മതി ക്കാൻ വയ്യ! ഏതാണ്ടിങ്ങനെ ഒക്‌താവ്യോ പാസ് പറഞ്ഞിട്ടുണ്ട്. ഇതിനോടു യോജിക്കാൻ വയ്യ. കുതിരപ്പുറത്തെ സവാരിക്ക് അതിൻേറതായ സുഖം. കാറിലെ യാത്രയ്ക്കു വേറൊരു സുഖം. ഹെൻട്രി മൂറിൻെറ ഏതു പ്രതിമയും ഈജിപ്ററിലെ ഏതു പ്രതിമയെക്കാളും ശ്രേഷ്ഠമാണ്. സാഹി ത്യത്തിൽ മഹത്ത്വത്തിനു താരതമ്യവിവേചന മാകാം. ഈസോപ്പിൻെറ കഥകളെക്കാൾ ഉത് കൃഷ്ടങ്ങളാണ് മോപസാങ്ങിൻെറ കഥകൾ. ഫോക് ആർട് എന്ന പേരിൽ കാണിക്കുന്ന ഏതും നവീന നാടകത്തെ അപേക്ഷിച്ചു കലാമൂല്യം കുറഞ്ഞതാണ്. 'രാമചരിത'ത്തെക്കാൾ ഉത് കൃഷ്ടമാണ് കുമാരനാശാൻെറയും വള്ളത്തോ ളിൻെറയും കാവ്യങ്ങൾ. നവീനകാലത്തേക്കു വരൂ. കേശവദേവിനെക്കാൾ വലിയ എഴുത്തുകാരനാണ് വൈക്കം മുഹമ്മദ് ബഷീർ. മഹാനായ പാസ് താൻ രൂപവത്കരിച്ച കലാസിദ്ധാന്തത്തിനു യോ ജിച്ച രീതിയിൽ ഇതു പറഞ്ഞെന്നേ നാം ഗ്രഹി ക്കേണ്ടതുള്ളൂ.



സുഹാസിനി

"ചലച്ചിത്രത്തിലെ സുന്ദരികളായ നടികൾക്കു തലച്ചോറുണ്ടോ സാറേ?"

"അങ്ങനെ ചോദിക്കരുത്. സുഹാസിനി ഇംഗ്ലീഷിൽ സംസാരിക്കുന്നതു ഞാനൊരിക്കൽ കേട്ടു. ആശയങ്ങളുടെ ഗഹനത, ഇംഗ്ലീഷിൻെറ ഭംഗി ഇവയിലെല്ലാം ഒരു ഇംഗ്ലീഷ് പ്രഫെസർക്കും അവരുടെ അടുത്തെത്താൻ കഴിയുകയില്ല.

## ഹരികുമാർ

ലൂഡിയാരാജ്യത്തിൻെറ ഭരണാധികാരിയാ യിരുന്ന കാൻഡൗലീസിൻെറ (Lydia—Candaules) കഥ ഹെറോഡോട്ടസിൻെറ 'Histories' എന്ന പുസ്തകത്തിൽ ഭംഗിയായി പറഞ്ഞിട്ടുണ്ട്. കാൻ ഡൗലീസിൻെറ ഭാര്യ അതിസുന്ദരിയായിരുന്നു. അദ്ദേഹത്തിന് അവളുടെ സൗന്ദര്യം അംഗ രക്ഷകനായ ഗൂജീസിനെ (Gyges) കാണിക്കണ മെന്ന് ആഗ്രഹം. രാജാവ് അയാളെ ശയനമുറി യുടെ പിറകിൽ ആരും കാണാത്ത സ്ഥലത്തു നിറുത്തി. രാജ്ഞി വന്നു വസ്ത്രങ്ങളഴിച്ചു ദിഗംബ രയായി നിന്നു. അവൾ കിടക്കയിലേക്കു വീഴാൻ പുറംതിരിഞ്ഞപ്പോൾ ഗൂജീസ് കടന്നുകളഞ്ഞു. പക്ഷേ ബുദ്ധിശാലിനിയായ രാജ്ഞി എന്തു സംഭവിച്ചുവെന്ന് അറിഞ്ഞു. അവൾ ബഹളം കൂട്ടി യില്ല. നിലവിളിച്ചില്ല. നേരം വെളുത്തപ്പോൾ രാജ്ഞി ഗൂജീസിനെ വിളിച്ചു പറഞ്ഞു. "ഗൂജീസ് നിനക്കു രണ്ടു മാർഗ്ഗങ്ങളുണ്ട്. കാൻഡൗലീസിനെ കൊന്ന് എൻെറ ഭർത്താവാകൂ. അല്ലെങ്കിൽ നീ ഈ മുറിയിൽ ഈ നിമിഷത്തിൽ മരിക്കൂ." മരി ക്കാൻ സന്നദ്ധനല്ലാത്ത ഗൂജീസ് രാജ്ഞി കൊടുത്ത കഠാരകൊണ്ടു ഉറങ്ങിക്കിടന്ന രാജാവിനെ കൊന്നു. അങ്ങനെ കാൻഡൗലീസിൻെറ രാജ്യവും ഭാര്യയും ഗൂജീസിൻെറ അധീനതയിലായി. (Book I. Chapters 8 to 12 Legend of Gyges—The History of Herodotus.)

ഇക്കഥതന്നെ മാറിയോ വാർഗാസ് യോസയുടെ 'In Praise of the Stepmother' എന്ന നോവലിൽ കാണാം. നോവലിലെ നായികയും നായകനും ചില ചിത്രങ്ങളുടെ കഥ പറഞ്ഞു രസിക്കുന്നു. ഫ്ളേമിഷ് പെയ്ൻററായ റൂബൻസിൻെറ അസി സ്ററൻറ് Jacob Jordaens വരച്ച Candaules, King of Lydia എന്ന ചിത്രത്തെ അവലംബിച്ചു കൊണ്ടാണ് ആഖ്യാനം. (ചിത്രം നോവലിലുണ്ട്. കാമവികാരോദ്ദീപകമെന്നേ അതിനെക്കുറിച്ചു പറയേണ്ടതുള്ളൂ.)

സ്ത്രീസൗന്ദര്യത്തിൻെറ മാദകസ്വഭാവമാണ് ഹെറോഡോട്ടസും യോസയും മനോഹരമായി ആവിഷ്കരിക്കുന്നത്. സാധാരണമായി കാമോ

തിസുകങ്ങളായ വിഷയങ്ങൾ കൈകാര്യം ചെയ്യാത്ത നല്ല കഥാകാരനായ ശ്രീ. ഹരികുമാർ മാതൃഭൂമി ഓണപ്പതിപ്പിൽ ''മൂലോട് ഉറപ്പിക്കുന്നതിലെ വിഷമങ്ങൾ'' എന്നൊരു ഹൃദ്യമായ, കാമവിഷയകമായ കഥ എഴുതിയിരിക്കുന്നു. എട്ടുംപൊട്ടും തിരിയാത്ത ജോണി എന്ന പയ്യൻ ക്രൈസ്തവപുരോഹിതൻെറ നിർദ്ദേശമനുസരിച്ച് ഉപജീവനാർത്ഥം ചോർച്ചയുള്ള വീടുകളുടെ ഓടുകൾ മാററിയിടുന്നു. അങ്ങനെ ഒരു വീട്ടിലെ മൂലോടു മാററുമ്പോൾ കരുതിക്കൂട്ടി കുളിമുറിയിൽ ജനനകാലവേഷത്തിൽ നിന്ന ഒരു തരുണിയുടെ നഗ്നത കണ്ടു അവൻ പരവശനായിച്ചമയുന്നു. നഗ്നത കാണിച്ചു ബാലന്മാരെ ചലനംകൊള്ളിക്കുന്ന തരുണികളെയും അതുകണ്ടു നെട്ടോട്ടം ഓടുന്ന ചെറുപ്പക്കാരെയും രണ്ടു കഥാപാത്രങ്ങളിലൂടെ ഹരികുമാർ പ്രത്യക്ഷീഭവിപ്പിക്കുന്നു. ആദ്യമായി സ്ത്രീയുടെ നഗ്നത




കാണുന്ന ബാലൻ അമ്പരന്നു പോകും. അവന് അത് പരമഗഹനമായിത്തോന്നും. ഒരു ബാലൻെറ ലൈംഗികവിദ്യാരംഭോപദേശമായി ഈ രചനയെ പരിഗണിക്കാം.

☆ ☆ ☆

വീടി ഞാററൻ സാഹിത്യത്തിൽ അത്ര കേമമായി ഒന്നുമില്ലെന്നു പറയുന്നവർ പോപ്പിനെ കാണാൻ പോയ തയ്യൽക്കാരനെപ്പോലെയാണ്. 'പോപ്പ് എങ്ങനെ'യെന്ന് ഒരുത്തൻ ചോദിച്ചപ്പോൾ തയ്യൽക്കാരൻ പറഞ്ഞു: 'അദ്ദേഹത്തിൻെറ ഒരു തോളിൽനിന്നു മറേറത്തോളിലേക്കു ററെയ്പ്പ് പിടിച്ചാൽ നാല്പത്തിരണ്ട് എന്നു കാണിക്കും, പോപ്പിൻെറ ഉടുപ്പിന് ഒരു സെൻറിമീററർ കൂടുതൽ വേണ്ട.'

23-ാം പേജിൽ നിന്നും തുടർച്ച

അത്രകണ്ട് ശ്രദ്ധേയമായില്ലെങ്കിലും ചില കാര്യങ്ങൾ ഈ സർവേയിലൂടെ പുറത്തു വന്നിട്ടുണ്ട്. എല്ലാ അധ്യാപകരും മുറതെററാതെ ക്ലാസ്സെടുത്തുവെന്ന് 53.57 ശതമാനം വിദ്യാർത്ഥികൾ പറഞ്ഞപ്പോൾ, 44.29 ശതമാനം പേർ ചില അധ്യാപകരേ ഇവ്വിധം കൃത്യനിഷ്ഠത പാലിച്ചുള്ളു, എന്ന അഭിപ്രായമാണു രേഖപ്പെടുത്തിയത്. ഈ പ്രസ്താവങ്ങൾ രണ്ടും ഒരേസമയം എങ്ങനെയാണു ശരിയാവുക? ക്ലാസ്സ് മുറിക്കു പുറത്തുവച്ച് 'പഠനസഹായം' അധ്യാപകർ ചെയ്യുന്നുണ്ടെന്ന് 47.49% വിദ്യാർത്ഥികൾ പറയുമ്പോൾ, 4.6% പേരുടെ പക്ഷം അതു 'ചിലപ്പോൾ' മാത്രമേ സംഭവിക്കാറുള്ളൂ എന്നായിരുന്നു. എന്നാൽ 8.09% പേർ പറയുന്നത് അങ്ങനെ ഒരുവിധ സഹായവുമില്ലെന്നാണ്. കാരണമോ- ''ക്ലാസ്സു കഴിഞ്ഞാൽ അധ്യാപകർ കോളേജ് കാണാറില്ല.''

സർവകലാശാല തലത്തിലും ബിരുദാനന്തര ക്ലാസ്സുകളിലുമുള്ള പ്രശ്നങ്ങൾ പരിശോധിക്കുന്നിടത്ത് ഒരു യൂണിവേഴ്സിററി എന്തായിരിക്കണമെന്നതിനെപ്പററി വിജ്ഞാനപ്രദമായ ഒരു ചിത്രം നൽകുന്നുണ്ട്, കമ്മീഷൻ. ഇവിടെയും, യൂണിവേഴ്സിററി തലത്തിൽ പ്രവേശിപ്പിക്കപ്പെടുന്നത് ഒരർത്ഥത്തിൽ 'തൊഴിൽ രഹിതരുടെ ഒരു പ്രത്യക്ഷ വിഭാഗ'മാണെന്ന യാഥാർത്ഥ്യം കമ്മീഷൻ മറച്ചുവയ്ക്കുന്നില്ല. പലപ്പോഴും, മററു പോംവഴികളില്ലാത്തതുകൊണ്ടുമാത്രമാണ് പലരും യൂണിവേഴ്സിററി വിദ്യാഭ്യാസത്തിനു വരുന്നത്. അടുത്ത കമൻറ് ഇതിലും ഹൃദയഭേദിയാണ്:

''രാജ്യത്തിൻെറ അധികൃതരും അവരുടെ ചെലവുകണക്കെടുത്തിട്ടുണ്ട്. സമൂഹത്തിലെ അസ്വസ്ഥതയുടെ ഒരു ഇനുസിനെ യൂണിവേഴ്സിററി എന്ന സ്ഥാപനത്തിൻെറ നാലു ചുവരുകൾക്കുള്ളിൽ കുറച്ചുവർഷം കൂടി കൂടുതലായി ഒതുക്കിയിടാൻ കഴിഞ്ഞാൽ, മറുഭാഗത്ത് വിഭവങ്ങളുടെ ഗണ്യമായ ഒരു പങ്ക് ലാഭിച്ചുവയ്ക്കാനാവും; തീർച്ചയായും, തൊഴിൽ സൃഷ്ടിക്കുന്നത് ഇതിനേക്കാൾ മൂലധനച്ചെലവുള്ള കാര്യമാണല്ലോ.''

ഈ സ്വരത്തിൽ സംസാരിച്ചിട്ട്, കൽക്കട്ടാ യൂണിവേഴ്സിററിയുടെ പ്രവർത്തനം വിശദമാക്കുകയാണു കമ്മീഷൻ. ആ യൂണിവേഴ്സിററിയുടെ പ്രവർത്തനത്തിൻെറ 'മെച്ചം' കൊണ്ട് പല വിദ്യാർത്ഥികളും വിദേശത്തേക്കു കുടിയേറി പാർക്കുന്നു. ഏതെങ്കിലും തരത്തിലുള്ള മാററത്തിനുള്ള പ്രയാസത്താൽ, സർവകലാശാലകൾക്ക് രണ്ടു കാര്യങ്ങളൊഴികെ മറെറാന്നിനും ഗത്യന്തരമില്ലാതായിരിക്കുന്നു. ഒന്ന്, അധ്യയനത്തിൻെറയും ഗവേഷണത്തിൻെറയും ഗുണം കുറച്ചെങ്കിലും മെച്ചപ്പെടുത്തുക. രണ്ടാമതായി, ഏറെക്കുറെ ദുഷ്കരമായിരിക്കുന്ന സാമ്പത്തിക വൈഷമ്യത്തിനകത്തുനിന്നു പ്രവർത്തിക്കാൻ പഠിക്കുക.

ഈ വിഷയത്തിൽ മററാരായിരുന്നെങ്കിലും യാഥാർത്ഥ്യത്തിൽ നിന്നൊളിച്ചോടാൻ തുനിയുമായിരുന്നു. പക്ഷെ അശോക്മിത്രാ കമ്മീഷൻ അതു ചെയ്തില്ല. വളച്ചുകെട്ടില്ലാതെ അവർ പറയുന്നു, അണ്ടർഗ്രാജ്വേററ് പരീക്ഷകളുടെ ഭാരം യൂണിവേഴ്സിററികളിൽ നിന്ന് എടുത്തുമാററണം. അണ്ടർഗ്രാജ്വേററ് വിദ്യാഭ്യാസത്തിനുവേണ്ടി, ഒരു സംസ്ഥാനതല കൗൺസിൽ രൂപീകരിക്കട്ടെ. അത്തരമൊരു സമിതി രൂപീകരിക്കേണ്ടതെങ്ങനെയെന്നും കമ്മീഷൻ തുടർന്നു പറയുന്നു.

ഇത്തരം ശുപാർശകളൊന്നും ഈ രാജ്യത്തെ അധ്യാപക സമൂഹത്തെ സുഖിപ്പിക്കുന്നതല്ലല്ലോ. കഴിഞ്ഞ രണ്ടു ദശകങ്ങളായി, എല്ലാ അർത്ഥത്തിലും കാര്യങ്ങൾ കൂടുതൽ ഹീനമായി വരികയായിരുന്നു. ആർക്കും സുഗമമായി 'ഫണ്ട്' ലഭിച്ചിരുന്നു. ആ ഒരു പ്രതീക്ഷയിലായിരുന്നു എല്ലാവരുടെയും പോക്ക്. പക്ഷെ ഫണ്ട് ഇപ്പോൾ ദുഷ്കരമായി. ഒരു യൂണിവേഴ്സിററിക്കും സംസ്ഥാന ഗവൺമെൻറിനും കാര്യമായി പണമില്ല. ഇവ്വിധം സാമ്പത്തിക ഞെരുക്കത്തിൽ നിന്നുകൊണ്ട് പ്രവർത്തനം മെച്ചപ്പെടുത്താൻ പറഞ്ഞാൽ ഒരധ്യാപകനും കേൾക്കില്ല. നമ്മുടേതുപോലെ ഇത്രമാത്രം അയവുള്ള ഒരു സമൂഹത്തിൽ ഇപ്പറഞ്ഞ പല കാര്യങ്ങളും ഉടനെയെങ്കിലും പ്രാവർത്തികമാവില്ല. ഇവിടെ മിത്രാകമ്മീഷൻ ചൂണ്ടിക്കാട്ടിയത് നമ്മൾ ഏതു ദിശയിലാണു സഞ്ചരിക്കേണ്ടതെന്നു മാത്രമാണ്.

മെഡിക്കൽ, എൻജിനീയറിംഗ് വിദ്യാഭ്യാസം സർവകലാശാലകളിൽ നിന്ന് മാററി അവയ്ക്ക് സ്വയംഭരണാവകാശം നൽകണമെന്ന് കമ്മീഷൻ ശുപാർശ ചെയ്തതും സർവകലാശാലകളുടെ ഈ ദുരവസ്ഥയിൽ മനംമടുത്തിട്ടു തന്നെ. ഇതുകൊണ്ട് മെഡിക്കൽ, എൻജിനീയറിംഗ് മേഖല രക്ഷപ്പെടുമെങ്കിലും, അണ്ടർ ഗ്രാജ്വേററ് തലം യൂണിവേഴ്സിററിയിൽ നിന്ന് എടുത്തുമാററാത്തിടത്തോളം നമ്മുടെ സർവകലാശാലകൾ ഗുണം പിടിക്കുന്ന പ്രശ്നമേയില്ല.

**(തുടരും)**

19-ാം പേജിൽ നിന്നും തുടർച്ച

ക്കാരുടെ കുടുംബസങ്കല്പം വ്യക്തമായി മനസ്സിലാവുന്നുണ്ടല്ലോ. നടീനടന്മാരെ ഉപഭോഗവസ്തുക്കളാക്കുന്ന ഈ കച്ചവടത്തിൽ, സത്യത്തിൽ, വായനക്കാരും 'കച്ചവടച്ചരക്കുകൾതന്നെയാവുകയല്ലേ?

മനുഷ്യരെ ചരക്കുകളായി കാണുന്ന ഈ ബിസിനസ്സിന് മറെറാരു ദുർമ്മുഖംകൂടിയുണ്ട്. ചിത്രമാണു കർമ്മമെന്നു ധരിച്ചുവശാവുന്ന ഒരു യുവജനാവലിയെക്കൂടി പടച്ചുവിടുകയാണിവർ. കർമ്മത്തോടടുക്കുമ്പോൾ ചിത്രസങ്കല്പം പ്രാവർത്തികമാക്കാൻ ഒരുമ്പെടുന്ന അവരിൽ ലൈംഗികതയെയും മനുഷ്യരെയും കുറിച്ച് തീർത്തും വികലമായ സങ്കല്പങ്ങളുണ്ടാവുകയാണ്. അമ്മയെയും പെങ്ങളെയും തിരിച്ചറിയാനാവാത്ത ഒരു അങ്ങാടി സംസ്കാരത്തിലേക്കാണു നമ്മുടെ പോക്ക്. ഈ പോക്കിന് ആക്കമേററുന്ന കമ്പോളവിഭവങ്ങൾ മാത്രമാണ് മമതാകുൽക്കർണിമാരും പൂജാഭട്ടുമാരും സ്ററാർഡസ്ററുകളും മററും. അർശണ്ടുണ്ടാക്കാൻ എരിവും പുളിയും വഴിവയ്ക്കുമ്പോലെ.

നമ്മുടെ സമൂഹത്തിൻെറ അർശസ് കൂടിവരികയാണ്. ഈ രോഗാതുരതയുടെ ഉത്തമപ്രതീകങ്ങളാണ് നമ്മുടെ സിനിമാപ്രസിദ്ധീകരണങ്ങൾ. പക്ഷേ, ഇതൊക്കെ ആരോടു പറയാൻ? ആരു കേൾക്കാൻ? വാലുപോയിടത്ത് ആലുംകിളിർപ്പിച്ചു നടക്കുന്നവരോട് പരിണാമതത്ത്വം പറഞ്ഞിട്ടെന്തു കാര്യം?



**വി**മതശല്യം ഒതുക്കുന്നതിന്റെ ഭാഗമായി പാർട്ടിയിലെ നിരാശ ബാധിച്ച മുതിർന്ന നേതാക്കളെ വശത്താക്കാൻ പ്രധാനമന്ത്രി നരസിംഹറാവു ശ്രമം തുടങ്ങി. തമിഴ് നാട്ടിലെ മുതിർന്ന നേതാവും മുൻ എ.ഐ.സി.സി ജനറൽ സെക്രട്ടറിയുമായ കെ.കെ.മൂപ്പനാരെ പാർട്ടി പ്രസിഡൻറിന്റെ രാഷ്ട്രീയ കാര്യ സെക്രട്ടറിയായി നിയമിക്കുകയാണ്.

വാർത്ത

*മൂപ്പനാർക്കൊരു വനിതാ സെക്രട്ടറിയെക്കൂടി കൊടുത്താലേ ശല്യം പൂർണ്ണമായി അവസാനിക്കുകയുള്ളൂ.*

☆ ☆ ☆

**ഐ**ക്യമുന്നണി ഭരണത്തിലെ അഴിമതി അങ്ങാടിപ്പാട്ടായിരിക്കുകയാണ്.

വി.എസ്.അച്യുതാനന്ദൻ.

*എന്നിട്ടും ഏഴാച്ചേരിയെന്താ ഇതിനെക്കുറിച്ചൊന്നും കവിതയെഴുതാത്തേ?*

☆ ☆ ☆

**ആ**ൻറണി പഴയ ആൻറണി തന്നെയാണ്. ആദർശത്തിന്റെ പേരു പറഞ്ഞാരും എന്നെ പ്രതിക്കൂട്ടിലാക്കേണ്ടതില്ല. എന്റെ ജീവിതം ചില്ലുകൊട്ടാരത്തിലല്ല ജനമദ്ധ്യത്തിലാണ്.

എ.കെ. ആൻറണി.

*ഗോഡ്സെയുടെ വെടിയേറ്റ് ഗാന്ധിജി മരിച്ച പോലെ മരിക്കാനായിരിക്കും അടുത്ത ആഗ്രഹം.*

☆ ☆ ☆

**ജീ**വിതത്തിൽ ഒരേയൊരു സ്ത്രീയെ മാത്രമേ സ്നേഹിച്ചിട്ടുള്ളൂ. അത് എന്റെ അമ്മയെ ആണ്.

സുകുമാർ അഴീക്കോട്.

*അഴീക്കോട് സത്യമേ പറയുകയുള്ളൂ.*

☆ ☆ ☆

**കെ**.കരുണാകരൻ സ്വപരിശ്രമം കൊണ്ട് ഡൽഹിയിലൂടെ തലയുയർത്തിപ്പിടിച്ചു നടക്കാമെന്ന അവസ്ഥ നേടിയെടുത്ത ഒരു കേരള നേതാവാണ്.

സക്കറിയ.

*കരുണാകരന് പ്രസംഗം എഴുതിക്കൊടുക്കുന്ന ഒരു ജോലിയും സംഘടിപ്പിച്ചിട്ട് തിരുവനന്തപുരത്ത് വാസം ഉറപ്പിക്കാമല്ലോ!*

☆ ☆ ☆

**ഞാ**ൻ ഇതുവരെ പ്രാർത്ഥിച്ചിട്ടില്ല. പിന്നെ ഇങ്ങനെ ഒരസുഖം വരുമ്പോൾ മാത്രം ഗുരുവായൂരിൽ ചെന്നു പ്രാർത്ഥിച്ചാൽ ഗുരുവായൂരപ്പൻ എന്തു പറയും? മുഖ്യമന്ത്രി കരുണാകരന്റെ കള്ളത്തരം മനസ്സിലാകാത്ത ഗുരുവായൂരപ്പനോട് എനിക്ക് പ്രതിഷേധമുണ്ട്.

ടി.പത്മനാഭൻ.

*ഗുരുവായൂരപ്പനെതിരെ പ്രസംഗിക്കാനൊന്നും പോകല്ലേ.*

☆ ☆ ☆

**മു**ൻ കൊള്ളക്കാരി ഫൂലൻ ദേവിക്ക് അടുത്ത തിരഞ്ഞെടുപ്പിൽ മത്സരിക്കാൻ തന്റെ പാർട്ടി ടിക്കററ് നൽകിയേക്കും. പന്ത്രണ്ടു വർഷം ജെയിലിൽ കഴിഞ്ഞ ഫൂലൻ ദേവിക്ക് മാനസാന്തരം വന്നിട്ടുണ്ട്. അവരെ ഉടൻ മോചിപ്പിക്കണം.

വി.പി. സിങ്.

*മണ്ഡൽ കമ്മീഷന്റെ ഒരു ദണ്ഡിയാത്ര...*

☆ ☆ ☆

**കേ**രളത്തിൽ മാർക്സിസ്ററു പാർട്ടിക്ക് ഐ.എസ്.എസ്സുമായി ബന്ധമുണ്ട്.

എൽ.കെ. അദ്വാനി.

*മ അദനിയുടെ ഒരു കാൽ വെട്ടിയത് ആരായിരിക്കും?*

☆ ☆ ☆

**ഇ**ന്ത്യയിലെ എല്ലാ വോട്ടർമാരും 1995 ജനുവരിക്കു മുമ്പ് തിരിച്ചറിയൽ കാർഡ് നൽകണം. അല്ലാത്തപക്ഷം അതിനുശേഷം തിരഞ്ഞെടുപ്പുണ്ടാവുകയില്ല.

ടി.എൻ. ശേഷൻ.

*റാവുവിന്, എന്തു സുഖമായിരിക്കും!*

☆ ☆ ☆

**അ**ഴിമതി പരിപൂർണ്ണമായും നിർമ്മാർജ്ജനം ചെയ്യണമെങ്കിൽ സോഷ്യലിസ്ററു നാഗരികത നിലവിൽ വന്നേ മതിയാവുകയുള്ളൂ.

പൊൻകുന്നം വർക്കി.

*നല്ലൊരു നാളെയെ സ്വപ്നം കണ്ടുകൊണ്ട് കുറച്ചു നാടകങ്ങൾ കൂടി എഴുതി സൂക്ഷിക്കണം.*

☆ ☆ ☆

**വി**ദ്യാലയങ്ങളിൽ രാഷ്ട്രീയം പ്രയോഗിക്കുന്ന ഇന്നത്തെ രീതി ഉപേക്ഷിക്കണം.

മുഖ്യമന്ത്രി കെ.കരുണാകരൻ.

*കരുണാകരനും ഗുപ്തൻനായരുടെ ശിഷ്യനായോ?*

☆ ☆ ☆

**ഒ**രൊററ ആപ്പിൾ പോലും കേരളത്തിൽ ഉണ്ടാകുന്നില്ല. പക്ഷേ, നിരത്തുവക്കിൽ ആപ്പിൾ സുലഭം.

ടി.എൻ.ജയചന്ദ്രൻ.

*അല്പം ഇടതുപക്ഷ ചായ്വുള്ള ആളല്ലേ ജയചന്ദ്രൻ. ആ നിലയ്ക്ക് ഇങ്ങനെയൊക്കെ പറയാമോ?*

☆ ☆ ☆

**ന**രസിംഹറാവു രാജി വച്ചതുകൊണ്ടോ കെ.ആർ.നാരായണനെ പ്രധാനമന്ത്രിയാക്കിയതുകൊണ്ടോ കോൺഗ്രസ് രക്ഷപ്പെടാൻ പോകുന്നില്ല. ഇത്രയേറെ വിമർശനങ്ങളും അപവാദങ്ങളും നമ്മൾ പത്രങ്ങളിൽ വായിക്കുന്നുണ്ടെങ്കിലും കോൺഗ്രസ് പാർലമെൻററി പാർട്ടിക്കകത്ത് വ്യക്തവും അസന്നിഗ്ദ്ധവുമായ ഭൂരിപക്ഷം അദ്ദേഹത്തിനുണ്ട്. കോൺഗ്രസ് പാർട്ടിയുടെ നേതൃത്വത്തിനു വേണ്ടി എം.പി.മാർക്കിടയിൽ ഒരു വോട്ടെടുപ്പു നടന്നാൽ കെ.ആർ.നാരായണന് എത്ര വോട്ടു കിട്ടും?

എം.പി.നാരായണപിള്ള.

*നാരായണപിള്ളയ്ക്ക് ഒരിക്കലും വിഷയ ദാരിദ്ര്യമില്ല.*

☆ ☆ ☆

**സി**.പി.എമ്മിന്റെ നാണംകെട്ട നിലപാടുകൾ കാരണം എന്റെ പാർട്ടിക്കുപോലും കമ്മ്യൂണിസ്ററ് എന്ന പദം ഉപയോഗിക്കുവാൻ കഴിയാതെ വന്നേക്കുമോ എന്നാണ് ഭയം.

എം.വി.രാഘവൻ.

*രാഘവനെപ്പോലെ യഥാർത്ഥ കമ്മ്യൂണിസ്ററുകാരൻ ഇവിടെ ഉണ്ടല്ലോ!*

☆ ☆ ☆

**അ**രനൂററാണ്ടിനുമുമ്പ് ഇന്ത്യ ബ്രിട്ടീഷ് ഭരണത്തിലായിരുന്നപ്പോൾ പിൽക്കാലത്ത് സ്വതന്ത്ര ഭാരതത്തിന്റെ രാഷ്ട്രപിതാവായി അറിയപ്പെട്ട മഹാത്മാഗാന്ധി ഒരാഗ്രഹം പരസ്യമായി പ്രകടിപ്പിച്ചു. സ്വതന്ത്ര ഇന്ത്യയുടെ പ്രധാനമന്ത്രി ഒരു ഹരിജൻ ആകണം. ഗാന്ധിജിയുടെ പല നല്ല ആഗ്രഹങ്ങളും ഇന്ത്യയിൽ നടപ്പിലായിട്ടില്ല.

എം.റഷീദ്.

*ഗാന്ധി ഭാരതം ട്രോട്സ്കിയിലൂടെ എന്നതായിരിക്കുമോ റഷീദിന്റെ പുതിയ ദർശനം.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.